# വടക്കൻ
# സന്താന
# ഗോപാലം പാട്ട്



കുന്നംകുളം
എ. ആർ. പി. പ്രസ്സിൽ
നിന്ന് അച്ചടിച്ചു
സിദ്ധപ്പെടുത്തുന്നത്.



# വടക്കൻ

# സന്താനഗോപാലം



ഹരിഃ ശ്രീ ഗണപതയെ നമഃ അവിഘ്നമസ്തു.

ദ്വാരകപുരിതന്നിലിരുന്നുള്ളോരോമൽ കിളിതാൻ
വരികമ്പൊടു പാരിൽനല്ലകനികളിതെല്ലാം നേരേഞാൻ
തരുന്നുണ്ടുനിനക്കു സാരാൽസാരമതായുള്ള ശാസ്ത്രംപാരിൽ
നല്ലസന്താനഗോപാലം ശാരികക്കിളിനീയിരുന്നെന്നോടോ
രാഞ്ഞുപറഞ്ഞീടുക വേണം നല്ലവണ്ണമരുളുകവേണം ചൊ
ല്ലൂരിൽമരുവും തമ്പുരാന്റെ ഭൂമീദേവകുലോത്തമനായി ഭൂമി
തന്നിലുണ്ടായൊരുവിപ്രൻ ശൈശവമവനുണ്ടായ ശേഷം
ദേശികനോടുകൂടെ നടന്നുദേശികക്കങ്ങു വേണ്ടുന്നവിദ്യാ
വേദമൊക്കെപ്പഠിച്ചവൻനന്നായ് ശൈശവംപോയി യൌ
വ്വനംവന്നുദേശികാലയത്തിന്നുപിരിഞ്ഞു വേൾപ്പാനുള്ളൊ
രു കാലവുംവന്നു കെല്പോടെയവൻ വേളികഴിച്ചു ആര്യ്യയാ
യുള്ളൊരു ഭാര്യ്യയുമായിട്ടാദരവോടിരിക്കുന്നകാലം അന്നൊ
രുദിവസത്തിൽ ഭാര്യ്യചൊന്നാൾ കാന്തനോടായൊരു വാർ
ത്ത ഭർത്താവെ പറയുന്നതുകേൾക്ക ചിത്തമിങ്ങതിലുണ്ടിനി
ക്കൊന്നു സന്തതിനമുക്കുണ്ടായ്വരുവാൻ ചിന്തിക്കേണമി
ജ്യോതിഷരോടെ ദൈവംതൻവിധിയങ്ങറിവാനായ്ദൈവ
ജ്ഞനെ വരുത്തിവിരവിൽ നാളുംചൊന്നവർനാമമറിഞ്ഞു
മേളമോടൊരു പ്രശ്നവുംവച്ചു ഇഷ്ടമോടവൻ പിന്നെനി
രൂപിച്ചിഷ്ടവർഗ്ഗവുമിട്ടുഴകോടെ ഈശ്വരനോടു ചോദിച്ചു
ങ്ങൾ പത്തുബാലകന്മാർ പിറന്നിട്ടുമൃത്യുവന്നതിദുഃഖമു
ണ്ടാകും വിഷ്ണുപാദേ ഇരുന്നകിടാങ്ങളെകൃഷ്ണൻകൊണ്ടുതരും
ഗുരുവാണ് നിങ്ങൾക്കുള്ളൊരു കർമ്മവുംചെയ്യും നിങ്ങൾക്കു
ള്ളൊരുജാതകമത്രെ പുത്രദുഃഖവും പുത്രസമ്പത്തും ഇത്രയില്ല
മററാക്കുമേ ഭൂമൌ ലക്ഷണങ്ങൾ പറഞ്ഞവർക്കെല്ലാം ദക്ഷി
ണയുംകൊടുത്തു വിരവിൽ ഇങ്ങിനെപറഞ്ഞങ്ങവർ പോ
യിട്ടെങ്ങിനെ വരുന്നാലതും കാണാം വിപ്രപത്നിയിലുണ്ടാ
യ ഗർഭം തപ്പില്ലേതുമിജ്യോതിഷമിപ്പോൾ മൂന്നാംമാസം
മരുന്നു കുടിച്ചിട്ടുന്നാളിൽ ക്രിയചെയ്തുതുടങ്ങി എത്രയുമുഷ
സി കുളിച്ചിട്ടുനിത്യമായുള്ള ദേവപൂജാ ദേവപൂജയും ദേവ

ക്രിയയുംദേവ ദേവനെധ്യാനിച്ചുഭക്ത്യാ ആയിരം തേങ്ങാ
കൊണ്ടുദിവസം ആയവണ്ണം ഗണപതിഹോമം ആയിര
ത്തൊന്നുനൽനമസ്കാരം ആഴിവണ്ണനെ കുമ്പിട്ടുനിത്യം അന്ത
കാന്തകനേയും ഭജിച്ചുസന്തോഷമോടിരിക്കുന്നകാലം അ
ഞ്ചാംമാസം തികഞ്ഞൊരുകാലം പഞ്ചഗവ്യവുംവെന്തുസേ
ച്ചിച്ചു പുങ്ങുംനല്ല പുളികുടിയെന്നിവ ഭംഗിയോടെകഴിപ്പി
ച്ചു വിപ്രൻക്കുട്ടുബാധകൾതീപ്പതിന്നായി വാട്ടുമറെറാരുപാ
ട്ടുംകഴിച്ചുകന്നെലും കഴിച്ചമ്പൊടു പിന്നെകന്നിയാൾക്കുസു
ഖംവരുവാനായ് ഏഴുമെട്ടുമതൊമ്പതുംപോയിമാസം പത്തു
തികഞ്ഞിതുഗർഭം പത്താംമാസം തികഞ്ഞൊരുകാലം ഭർ
ത്താവീററുഗൃഹമതുംതീർത്തു ഭാര്യ്യായീററുഗൃഹമകംപുക്കു ആര
ണൻപലനേർച്ചകഴിച്ചു ഉറേറാരുമുടയോരുമെടുത്തു പെറേറാര
മ്മയും വന്നഴകോടെ പോററിതന്നെയും തേടിവരുത്തീട്ടീ
ററുശാലയിൽ പുക്കഴകോടെ പോററിനീയിന്നരികത്തിരു
ന്നിട്ടീററുമന്ത്രവുമോതുകവേണം പോററികൾ സമമായവരെ
ല്ലാം ഈററില്ലത്തിന്നകത്തങ്ങിരിക്ക അന്തകാന്തകനേയും ഭ
ജിച്ചു സന്തോഷമോടിരിക്കുന്നകാലം ഊററമായൊരു നൊ
മ്പരംവന്നിട്ടീററില്ലേ വിളിപൊങ്ങിത്തുടങ്ങിപെററു നല്ലൊ
രു ബാലകനെയവൾപററിക്കൊണ്ടുപോയ് കാലനുമപ്പോൾ
വൃത്താന്തങ്ങളറിഞ്ഞൊരുനേരം ഭർത്താവേററം കരഞ്ഞുതുട
ങ്ങി എന്നതുകേട്ടുഭൂസുരഭാര്യ്യമെല്ലെയൊന്നു പറഞ്ഞവനോടു
മറെറാന്നുണ്ടായ്വരുമിനിമേലിൽ മുററംഭർത്താവേ ഖേദി
ക്കവേണ്ടാ ശത്രുവായവരല്ലയോ കാന്താപുത്രരായിപ്പിറന്നു
നമുക്കു ലോകപാലകനാകിയകൃഷ്ണനെ കണ്ടാലുണ്ടാംഗുണം
നമുക്കിപ്പോൾ ഭാര്യ്യചൊന്നൊരുവാക്കിനെക്കേട്ടു കാര്യ്യമെ
ന്നുറച്ചുള്ളിലെനണ്ണി എത്രയുമുഷസ്സി കുളിച്ചിട്ടു പൃത്ഥ്വീദേ
വനുമൂണുകഴിച്ചു ഉത്തരീയം കുടയുമെടുത്തു പൃത്ഥ്വീദേവനു
മാത്രനടന്നു ദ്വാരകാപുരിഗോപുരത്തൂടെ ആരണനകംപുക്ക
ഴകോടെ ചെന്നുകണ്ടു മുകുന്ദനെവിപ്രൻ വന്ദിച്ചമ്പൊടുവാ
ഴ്ത്തീയനേകം മത്സ്യമായിട്ടവതരിച്ചോനെ തൽകൃപയടിയ
ന്നരുളേണം കൂർമ്മമായി നടന്നോനെ കണ്ണു കാണ്മാനായിട്ടു
വന്നിതുഞാനും പന്നിയായിട്ടവതരിച്ചോനെ മുന്നിൽവന്നി
താ കൂപ്പുന്നുഞാനും സിംഹമായി ഹിരണ്യാക്ഷൻ തന്നെവി
ക്രമത്തോടെനിഗ്രഹിച്ചോനെ ഉണ്ണിയായിട്ടു മാബലിതന്നെ
മണ്ണളന്നു ചതിച്ചോനെ കണ്ണാ ഭാർഗ്ഗവനായി ക്ഷത്രിയവം
ശം മിക്കവാറുംമുടിച്ചോരുകൃഷ്ണ രാമനായിട്ടവതരിച്ചപ്പോൾ

രാക്ഷസരെമുടിച്ചോരുദേവാ സീരിയായിട്ടവതരിച്ചോനെ പാലനം ചെയ്യരുളേണമെന്നെകൃഷ്ണനായിട്ടവതരിച്ചോനെ തൽകൃപയടിയന്നരുളേണം ഖഡ്ഗിയായിട്ടവസാനകാലെദുഷ്ടനിഗ്രഹം ചെയ്യുന്നനാഥാകണ്ണാ എൻഭണ്ഡമാത്രുകളകളഞ്ഞിനിൻകൃപയെന്നിലരുളുക ശ്രീകൃഷ്ണ ഹരേരാമമുകുന്ദ ശ്രീപതിക്കിതാ കൈതൊഴുന്നേൻ ഞാൻ.

ഇതി സന്താനഗോപാലം ഒന്നാംപാദം സമാപ്തം.

## ദ്വിതീയപാദം.

വിഘ്നരാജൻപദങ്ങൾതൊഴുന്നേൻ വിഘ്നംതീർത്തെന്നെക്കാത്തരുളേണം വാണിദേവിയുമെന്നുടെനാവിൽവാണിടേണമതിന്നുതൊഴുന്നേൻ ബാലഗോപാലവേഷംധരിച്ച കാലിമേച്ചുനടന്നൊരുകൃഷ്ണൻ കാലിണകരുതുന്നുസദാ ഞാൻ പാലനംചെയ്യരുളേണമെന്നെ ശ്രീബാലാചലംതന്നിൽ വസിക്കുംശ്രീദേവിജഗദീശ്വരിതന്റെ ശ്രീനാരായണനാദികൾ ക്ലുപ്തംശ്രീപാദാംബുജം രണ്ടുംതൊഴുന്നേൻ മൽഗുരുവിൻചരണയുഗംഞാനുൾക്കാമ്പിൽ കരുതീടുന്നു നിത്യം ദുഷ്ടതങ്ങളശേഷമകലുവാൻ തൽകൃപയടിയന്നരുളേണം ഇന്ദ്രാദിസുരന്മാരുംവിധിയുമിന്ദുചൂഡനും പാൎവ്വതിതാനും ഇന്നുനമ്മെക്കടാക്ഷിക്കവേണം നന്മയോടെമഹീദേവന്മാരും സജ്ജനങ്ങളെല്ലാംവഴിപോലെ ഇജ്ജനത്തെയനുഗ്രഹിക്കേണം നാരായണകഥകളിൽവെച്ചുസാരം സന്താനഗോപാലംഞാൻ നേരെചൊൽവതിനായ് മുതിരുന്നേൻകാരുണ്യമടിയന്നരുളേണം എങ്കിലോ പണ്ടുപങ്കജനേത്രൻ ശങ്കരാദികൾക്ലുപ്തന്ന ദേവൻമംഗലദേവതയുടെ കാന്തൻമംഗലപ്രദനാം മുകിൽവർണ്ണൻഭൂമിതന്നുടെഭാരവും നീക്കിഭൂമീദേവകൾക്കാർത്തിയും തീർത്തുദ്വാരകയാംമഹാപുരിതന്നിൽ വാരിജാക്ഷൻവസിക്കുന്നകാലം കൃഷ്ണൻതന്റെസഖിയായ്മരുവും വിഷ്ണുതാനുമവിടേക്കചെന്നു ഉത്സാഹേനശ്രമിപ്പതിന്നായിട്ടർജ്ജുനാദികൾതത്രവസിച്ചു അശ്വമേധമതായുള്ളയാഗം വിശ്വനാഥൻ സമാരംഭിച്ചപ്പോൾ അക്കാലത്തൊരുഭൂമിസുരേന്ദ്രനുൾക്കാമ്പിലതി വേദനയോടെപുത്രദുഃഖംസഹിക്കരുതാഞ്ഞുതത്രചെന്നുകരഞ്ഞു പറഞ്ഞുദുഷ്ടരാജാവുവാഴുന്നകാലം കഷ്ടമായ്തന്നെവന്നുകൂടുന്നുജഷ്ടിയെന്തിനുനീളുടങ്ങുന്നു കുട്ടികൾമരിക്കുന്നതുംകഷ്ടശിഷ്ടപാലകനെന്നുനിനച്ചിട്ടൊട്ടുമിന്നുതെളിയേണ്ടകൃഷ്ണ ബാല

ന്മാരിനിക്കെത്രമരിച്ചപാലിക്കുന്നതുംനീയെല്ലൊ കൃഷ്ണനാ
രിമാരിൽവലഞ്ഞു ചമഞ്ഞാൽ കാരിയമവനെന്തുവിചാരം
പെണ്ണുങ്ങളിലുള്ളാശകൊണ്ടത്രെ പൊണ്ണയാഗംതുടങ്ങുന്നു
നീയും അമ്മിഞ്ഞിതന്നൊരുത്തിയെപ്പണ്ടു ചെമ്മേനീ വ
ധിച്ചില്ലയോകൃഷ്ണ മാതുലനേയുംകൊന്നുനീയിപ്പോൾമേദി
നീപതിയായതും ചിത്രംമോഷ്ടിച്ചങ്ങുനടന്നോരവനിന്നെ
കേട്ടുകേൾവിവഴിപോലെയല്ലെ മോഷണത്തിനല്ലാഞ്ഞുമ
റ്റൊന്നിനും ശേഷിയായി വരുമോനിരൂപിച്ചാൽഇങ്ങ
നെയുള്ളവൻ നാഥനായാൽ മംഗലംതന്നെമേലിൽഭവിക്കും
ഇത്തരംചിലദുർഭാഷണങ്ങൾ ചിത്തഖേദേനചൊന്നതു കേട്ടു
അപ്പുരിയിങ്കലുള്ള ജനങ്ങൾവിഭ്രമംപൂണ്ടുതങ്ങളിൽ നോ
ക്കിമാധവൻ തിരുവുള്ള മറിയാഞ്ഞാരുമേതും പറഞ്ഞീടി
ലപ്പോൾ ഇത്രിലോകത്തിലുത്തമനാകുംപാൎത്ഥൻതാനും വി
ശേഷങ്ങൾകേട്ടുഎത്തിഭൂസുരൻ തന്നരികത്തു ധാത്രീദേവ
നോടുത്തരംചൊന്നാൻ എന്തുസങ്കടമെന്നതിവേഗാലന്ത
ണോത്തമ! നീകഥിച്ചാലുംഎന്നു പാൎത്ഥന്റെ വാക്കിനെ
കേട്ടു ഖിന്നനായ് മഹീദേവനുംചൊന്നാൻ എന്നുമെയാ
യിസങ്കടമെല്ലാം നന്നായെല്ലാരുംബോധിച്ചവല്ലോഎന്നാ
ലും കേട്ടുകൊള്ളുകനീയും എന്നെപ്പോലൊരുപാപിയതു
ണ്ടോഒന്നുംരണ്ടുമതല്ലല്ലോ നമ്മുടെനന്ദനന്മാർ മരിച്ചതു
പാൎത്ഥഒമ്പതുണ്ണികളുമ്പായെനിക്കഞ്ഞൊമ്പതും പോയങ്ങു
മ്പർപുരത്തിൽപത്താമതുമെൻപത്നിക്കുഗർഭം ചത്തുപോമെ
ന്നുസങ്കടമിപ്പോൾ മുമ്പേതന്നെ ഭജിക്കുന്നതുണ്ടു വമ്പുകേട്ടു
ധരിക്കവിജയ! ഇത്തരംബ്രാഹ്മണവാക്കുകൾകേട്ടുബഹുമോ
ദേന പാൎത്ഥനുംചൊന്നാൻവൃത്ഥംപൂൎവ്വദുഃഖംകളഞ്ഞാലു
മെത്തിടായിനിബാലമരണം ലോകപാലകനാകിയകൃഷ്ണൻ
യാഗശാലയിൽവാണരുളുന്നു ലോകമൊക്കയുംഞങ്ങൾഭരി
ക്കണം വ്യാകുലമതിനില്ലെന്നുനൂനം നിശ്ചയിച്ചിഹഞാൻ
ചൊന്നവാക്യം വിശ്വാസേന ധരിക്കഭൂദേവഎവമൎജ്ജുനൻ
വാക്കുകൾകേട്ടു കോപമോടു പറഞ്ഞിതുവിപ്രൻ ഭോഷാ
നിന്നുടെവാക്കുകൾകേട്ടു രോഷമേറുന്നുമാനസതാരിൽതോ
ഷമോടു നടക്കകിരീടിഭോഷമായൊരു ഭാഷണത്തിന്നുത
ന്നത്താനറിയാതെ പറഞ്ഞാൽപിന്നെത്താനറിഞ്ഞാൽഫ
ലമുണ്ടോ? മിന്നുംസൂൎയ്യനുദിക്കവേയിപ്പോൾ മിന്നുന്നതെ
ന്തിനുമിന്നാമിനുങ്ങി? മത്തവാരണവീരനിരിക്കെ ചിത്രമ
ക്കുഴിയാനമദിക്കപ്രദ്യുമ്നാദികളൊക്കെയിരിക്കെ ഉദ്യോ

ഗംതവനിഷ്ഫലമത്രെ ഇത്ഥംബ്രാഹ്മണവാക്കുകൾകേട്ടു ബ
ലകോപേനപാൎത്ഥനും ചൊന്നാൻ ഇഷ്ടവാക്കുപറഞ്ഞോ
രുനമ്മെ കഷ്ടമാക്കിപറഞ്ഞവൻതന്നെ നഷ്ടമാകുവൻ
വിപ്രനെന്നാലുംജ്യേഷ്ഠനെങ്കിലുംസന്ദേഹമില്ല പൊട്ടനെ
ന്നുമനസ്സിലുണ്ടെങ്കിൽ കേട്ടുകൊൾക പരാക്രമമെല്ലാം ഖാ
ണ്ഡവവനമഗ്നിക്കുനൽകിയ പാണ്ഡവനെന്നുകേളിയുമി
ല്ലേയുദ്ധേതോററു പുരംപുക്കടച്ചു വൃത്രാരിമമതാതൻമന്നു
കാട്ടാളവേഷം പൂണ്ടുടൻവന്ന മട്ടലർശരവൈരിയുമായി
ഗോഷ്ഠികൂടാതെയുദ്ധംതുടങ്ങി കിട്ടിപാശുപതാസ്ത്രമിനിക്കു
ന്നൂററവരെമുടിച്ചതുപോരിൽ മററാരുമല്ലറികഭൂദേവഅന്തകാ
രി കൃപയുണ്ടെന്നാകിലന്തകനെയുംവെല്ലുവൻനൂനം ഇത്ഥ
മിന്നുപറഞ്ഞോരുകാൎയ്യം വ്യൎത്ഥമായിവരുന്നതെന്നാലൊ
എന്നുടെയീധനസ്സോടുകൂടെ വഹ്നിതന്നിൽമരിക്കുന്നതുണ്ടു
ഇല്ലസംശയം മൽഗുരുവാണെ വില്ലാണെഹരൻപാദങ്ങളാ
ണെ കൌന്തേയൻമൊഴിയിങ്ങിനെകേട്ടുസന്തോഷിച്ചുപ
റഞ്ഞിതുവിപ്രൻ വാസുദേവനുംനീയുമൊന്നത്രെബാധയി
ല്ലതിനെന്നറികപാൎത്ഥ കോപംകൊണ്ടു പരവശനായിട്ടേ
വംഞാൻപരുഷങ്ങൾപറഞ്ഞു ഉഷ്ണമായിപ്പറഞ്ഞവയെ
ല്ലാം ജിഷ്ണോനീപൊറുത്തീടുകവേണം അപ്പോൾപാൎത്ഥനും
ചൊന്നു വിശേഷമുല്ലലേക്ഷണനോടറിയിച്ചു വിപ്രബാലക
ൻ തന്നെരക്ഷിപ്പാനിപ്പോഴെന്നെയയയ്ക്ക മുകുന്ദകേശവന
തുകേട്ടുടൻ സവ്യസാചിയോടരുൾ ചെയ്തിതുമെല്ലെയാഗമ
ങ്ങുകഴിച്ചുകൂട്ടീട്ടുപോകണം നാമിരുവരുമപ്പോൾ കാൎയ്യസാ
ദ്ധ്യമിതെന്നുമുകുന്ദൻ കൌരവോത്തമനോടറിയിച്ചു എന്നാ
ൽ ഞാൻതന്നെപോരയെന്നുണ്ടോ വന്നീടുന്നുവിചാരിച്ചു
കണ്ടാൽ എങ്കിൽപോകയെന്നാജ്ഞയുംനൽകിപങ്കജാക്ഷ
നും ശാലയിൽവാണു തിങ്കൾവംശപ്രദീപൻ കിരീടിതൻ
കഴലിണചേൎത്തു മനസ്സിൽനിൎമ്മലനായഭൂസുരനോടുംധൎമ്മ
പുത്ര സഹോദരനപ്പോൾതേരിലേറിത്തിരിച്ചതിവേഗാലാ
രണനുടെ മന്ദിരംപുക്കാൻ വിപ്രപത്നി പ്രസവകാലത്തു
ക്ഷിപ്രമെന്നോടുചൊല്ലുകയെന്നും ധാത്രി ദേവനോടും പറ
ഞ്ഞപ്പോൾപാൎത്ഥൻതത്രവസിച്ചിതു ഗേഹേഭൂമിദേവനും
ചെന്നകം പുക്കുകോമളാംഗിയാം ഭാൎയ്യയോടപ്പോൾ വല്ല
ഭേകേൾക്ക പാണ്ഡവനിപ്പോൾ വില്ലുമായവിടെ വസി
ക്കുന്നതെല്ലംവേണ്ടാവിഷാദംനിനക്കുഅല്ലൽ നീക്കിവസി
ക്കനീബാലേ സ്നാനംചെയ്തു കുറിയിടുകനീദീനമെന്നിയേ

നാമംജപിക്ക വാനോർകോനുടെ നന്ദനൻ പാൎത്ഥൻസ്വന്ത
വെപ്പരിപാലനംചെയ്യും ആരണന്നുടെ വാക്കിനെക്കേട്ടി
ട്ടാരണനാരിയിങ്ങനെ ചൊന്നാൾ ജിഷ്ണുവന്നതുനമ്മുടെഭാ
ഗ്യം കൃഷ്ണൻതന്നെനീകണ്ടിതോകാന്തദീക്ഷശാലയിൽവാ
ണരുളുന്ന സാക്ഷിയാകിയമാധവനിപ്പോൾ ചൊല്ലേറുംന
രനാരായണന്മാർമല്ലവൈരിയും പാൎത്ഥനുമൊക്കും വ്യാസ
നാദിമുനികൾവചനം വ്യാജമായിവരികയുമില്ല വമ്പന്മാ
രതിൽമുമ്പനതാകും ഉമ്പർകോനുടെ നന്ദനൻപാൎത്ഥൻപു
ത്രരക്ഷണംചെയ്യുമതെന്നു ചിത്തംതന്നിലുറച്ചുകൊണ്ടാലും
കൃഷ്ണരാമമുകുന്ദദയാലോ വൃഷ്ണിവംശമണേയദുവീര സങ്കടങ്ങ
ളകററിയെനിക്കമംഗലങ്ങൾ വരുത്തുകപോററി ഇങ്ങിനെ
ചിലനാമവുമോതി പൊങ്ങുംമോദമോടെ വസിക്കുമ്പോൾ
മംഗലയായഭൂസുരനാരിക്കംഗം തന്നിലെനോവുതുടങ്ങി പ
ത്തുനൂറുതരുണിമാരപ്പോൾ പത്തനമതിൽവന്നു നിറഞ്ഞു
ഊററമായൊരുനൊമ്പരം വന്നിട്ടീററില്ലംവിളി പൊങ്ങി
ത്തുടങ്ങി രക്ഷരക്ഷധനഞ്ജയനെന്നങ്ങക്ഷിതിസുരൻ വാക്ക
കൾകേട്ടു വൻപനായ ധനഞ്ജയനപ്പോളമ്പു കൊണ്ടൊ
രുമന്ദിരംതീൎത്തുകാണിനേരം കൊണ്ടത്ഭുതമായൊരുബാണ
കൂടംചമച്ചിതുപാൎത്ഥൻ കാലും കണ്ണും മുഖവുംനനച്ചുചാ
ലേഗാണ്ഡീവവുങ്കലയേററിബാണം മുമ്പിലെടുത്തുകൊട്ടു
ത്തൊരു ദ്രോണാചാൎയ്യരേയും കരുതീട്ടന്തകാരിതൻബാ
ണവുമായി കുന്തിനന്ദനൻവാതിലുംകാത്തു എന്തെന്നേതും
തിരിക്കരുതാഞ്ഞിട്ടന്തകനുമൊരു ഭയമുണ്ടായ് വിപ്രന്മാർ
പലരൊത്തൊരുമിച്ചു കൃഷ്ണൻതൻതിരുനാമം ജപിച്ചുരാശി
സൂക്ഷ്മംവരുത്തുന്നുവിപ്രൻ കൌശികനേയും നോക്കുന്നുമ
ദ്ധ്യേ ബാലകൻെറ ശിരസ്സു കാണുമ്പോൾകാലം വൈകാ
തെ ചൊല്ലുകവേണം അന്നംപൊന്നുംപുടവകളെല്ലാം മുന്നം
ചൊന്നവൎക്കാശ്ശുതരുവൻമിന്നുംരത്നം പതിച്ചവളകൾതന്നാ
ലും മതിയില്ലിനിക്കിപ്പോൾ പട്ടുംനല്ലപുടവകളെല്ലാം കി
ട്ടുമുണ്ണിയുണ്ടായതുചൊന്നാൽ താലിമാല ചരടുകളെല്ലാം
ചേലോടെതരുന്നുണ്ടുവിരവിൽഎൻമകനെ യെടുത്തിങ്ങുത
ന്നാൽ പൊൻമാല തരുവൻഗുരുവാണെ ആഴിവർണ്ണനു
പൊന്മണികിങ്ങിണി പായസംപതിനാറുകഴിപ്പാൻ പട്ടു
നല്ലപണംപതിനാറങ്ങൊട്ടേറെത്തരുവൻപരമേശ കാളിക്കു
ങ്ങൊരുനേച്ചയനേകം ആളുരുപതിനാറുതരുവൻ വെള്ളി
ക്കുംഭമൊരെട്ടുമൊരേഴുംവെള്ളാനഗ്രീവംതന്നിൽ തരുവൻ

വെള്ളികൊണ്ടുകടുത്തിലവേറൊ വെള്ളിവാളുമതൊന്നുതരു വൻ വെള്ളികൊണ്ടൊരുതൊട്ടിലുംകൂടിപുള്ളിയുള്ളോരുപ ട്ടുംതരുവൻ ഭദ്രകാളിക്കുതൊട്ടിലും വെപ്പിച്ചാനതന്നിലിരു ത്തികൊള്ളാം കോടിനല്ലനമസ്കാരമിപ്പോഠ കോടി കോടികഴിപ്പിച്ചുകൊള്ളാം ധർമ്മദൈവത്തെയാടിച്ചുകൊ ള്ളാം എന്നുകനിഞ്ഞുപ്രാണനുണ്ടായാൽ വെല്ലം നല്ലകരി മ്പൊടുതേനുംവെള്ളവിലും പഴവുമിളന്നീർമുന്തിരിങ്ങാപ്പഴം നല്ലനെയ്യും മുമ്പെഞാൻതരുവൻഗണനാഥാ പിമ്പെനാൽ തിരുവോണവുമൂട്ടാം വൻപൻനൽസ്വർണ്ണദാനവുംചെയ്യാം ഈററുശാലയകത്തങ്ങുപാഞ്ഞി ട്ടററമായൊരുവാൎത്തകഠ ചൊന്നാൻ കുററമററതരുണികളെകേഠ തെററിനിൽക്കരു താരുമൊരുത്തർ നിങ്ങളങ്ങുറങ്ങീടരുതാരും തങ്ങഠതങ്ങഠ വിചാരിച്ചുകൊഠവിൻ പോററിനീയങ്ങിരികത്തിരുന്നിട്ടീ ററമന്ത്രവു മോതുകവേണം പോററിക്കുസമമായവരെല്ലാ മീ ററില്ലത്തിനകത്തങ്ങിരിക്കപെത്തുമാസവും നാഴികയുംദിനം പത്തും ചെന്നുവിനാഴികപത്തുംഈശ്വരായിനിവൈകരു തെന്നു കാശ്യപീസുരനും ഭജിക്കുന്നു അപ്പൊഴങ്ങകത്തുട്ടിന്നു കേട്ടു വിപ്രപത്നിനിലവിളിഘോഷംപെണ്ണുങ്ങളും കരഞ്ഞു തുടങ്ങി കണ്ണുനീരുമൊലിപ്പിച്ചു പാരംമുന്നംഞങ്ങളൊകണ്ടീ ലിവണ്ണം ഉണ്ണിദേഹം മറഞ്ഞിതാപോന്നു ബാലൻതന്നെ വയററിന്നുപററി കാലൻതൻ പുരികൊണ്ടങ്ങുപോയി ഭൂമി ദേവനും കേട്ടൊരുനേരം ഭൂമിതന്നിൽ മറിഞ്ഞങ്ങുവീണു കോപംകൊണ്ടു പരവശനായി ഗോവിന്ദൻെറ സഖിയോടു ചൊന്നാൻ ഭോഷാനിന്നുടെവാക്കിനെക്കേട്ടു തോഷമോടി ഹഞാനിങ്ങുപോന്നു ദോഷമങ്ങുപറഞ്ഞതുകൊണ്ടു ഭാഷണ ത്തിനുപാത്രമായല്ലൊ തീയിൽചെന്നങ്ങു വീഴുകവേഗാൽ ഭാവിക്കേണ്ടഭിമാനവുമേതും തിണ്ണംമുമ്പിൽ നടക്കുമനേകം പൊണ്ണന്മാൎക്കുവരുവോന്നിതത്രെ നാട്ടാർമുമ്പിലനേകം തെ ളിഞ്ഞു ഗോഷ്ഠിയെത്രവളരെപ്പറഞ്ഞു കൌരവകുലമൊക്കെ മുടിച്ച ശൌൎയ്യമിന്നെവിടേക്കുപോയ് പാൎത്ഥ! പണ്ടുചെയ്ത പരാക്രമമെല്ലാം കൊണ്ടൽവർണ്ണനുണ്ടാകകൊണ്ടത്രേ ചാല ച്ചമ്മട്ടികയ്യിലെടുത്തു നീലക്കാർമുകിൽവർണ്ണനും നിൻെറ തേരിൽതന്നെയിരിക്കകൊണ്ടത്രേ പോരിൽകൊന്നതു വൈ രികളേനീ അല്ലന്നാകിലോനിൻെറ പ്രതിജ്ഞ എല്ലാമിങ്ങി നെതന്നെവരുമെ ചെന്താമരനയന! മുകുന്ദ! ചെന്താർമാ നിനി കാന്തമുരാരേ! നിൻതിരുപാദപങ്കജമെന്യേ ചിന്ത

മററിനിക്കില്ലെന്റെ കൃഷ്ണ വീണുരുണ്ടുംപിരണ്ടുംകവിണം
ക്ഷോണിദേവൻകരഞ്ഞുതുടങ്ങി ക്ഷീണഭാവംകലൎന്നു കിരീ
ടിമാനശാലികളിൽവെച്ചു മുമ്പൻ ബാണവുംവില്ലുമായിട്ടു
വേഗാൽ ക്ഷോണിയൊന്നു നടുങ്ങുമാറപ്പോൾ അന്തകപുരി
തന്നിലും ചെന്നീട്ടന്തകനെയും കണ്ടിതുവേഗാൽ ധൎമ്മരാജാ
വെനിന്നുടെകൎമ്മംധൎമ്മമല്ലനിരൂപിച്ചുകണ്ടാൽ ഒട്ടുമെന്നെ
നിനവില്ലയെങ്കിൽജ്യേഷ്ഠൻതന്നെ നിരൂപിക്കവേണ്ട ന
ന്നുനന്നിനിവൈകരുതേതും തന്നീടേണംമഹീസുരബാലം
എന്നുകേട്ടോരുകാലനുമപ്പോ ളൊന്നുപുൽകിവിജയനെമെ
ല്ലെ എന്മകനായധൎമ്മജനാണെ നിന്മഹീസുരബാലകരി
പ്പോൾ എന്നുടെയിപ്പുരിയിങ്കലില്ലാ ഉണ്മയെന്നതുതന്നൊധ
രിക്കകിങ്കരന്മാരെയാരെയും ചിത്തെശങ്കവേണ്ട ധനഞ്ജയ
വീരഘോരമാംനരകങ്ങളിലൊക്കെ നേരെനോക്കുകയെന്ന
രുൾചെയ്തുഉഗ്രമായനരകകവാടം വ്യഗ്രമോടുതുറന്നുകൊടു
ത്തു ഉഗ്രമാംനരകങ്ങളിലൊക്കെ ഫൽഗുനൻതാൻതിരയു
ന്നനേരം വ്യഗ്രംപൂണ്ടുകിടക്കുന്നവിടെ ദുഷ്ടതംചെയ്തമാനു
ഷരെല്ലാം പുഷ്കരേക്ഷണൻതന്റെമറിമായമാക്കുമങ്ങുതിരി
കരുതാഞ്ഞു ഉൾക്കരുന്നിങ്കൽ നിനച്ചവിടുന്നു വെക്കമോട
മരാപുരിപൂക്കാൻ കണ്ണുരണ്ടും ചുവന്നുചമഞ്ഞു കൎണ്ണവൈ
രിപറഞ്ഞിതുവേഗാൽ വിണ്ണോർനായകനാകിയ ദേവ! ത
ന്നാലും ധരണീസുരബാലം വാസവിയുടെ വാക്കിനെക്കേട്ടു
വാസവനും തിരിയുന്നവിടെ സ്വൎഗ്ഗലോകത്തിലില്ലെന്നുറച്ചു
നിൎഗ്ഗമിച്ചതു പാണ്ഡുതനയൻ നാഗലോകമതിങ്കലുംചെന്നു
നാകനായകനാകിയ ദേവൻ ഇന്ദ്രനന്ദനനോടരുൾചെയ്തു
ഇന്നു സൂക്ഷ്മമറിഞ്ഞില്ല പാൎത്ഥ! ലോകപാലകന്മാരെയും ക
ണ്ടുപാകശാസനനന്ദനൻ പാൎത്ഥൻ കണ്ടില്ലെന്നവർ ചൊ
ല്ലുകമൂലം കുണ്ഠഭാവംകലൎന്നു കിരീടി വൃഷ്ണിവംശശിഖാമണി
യാകിയ കൃഷ്ണൻതന്നുടെ വഞ്ചനയത്രെ എന്നുമാനസതാരി
ലുറച്ചുനിന്നു തൻമുഖപത്മവുംതാഴ്ത്തി എന്നാലൊട്ടും കൊതി
യില്ലിരിപ്പാൻ വഹ്നിതന്നിൽ മരിക്കുന്നതുണ്ടുഎന്നാൽ ഞാൻ
കടൽവൎണ്ണനോടിപ്പോ ളന്യായം പറഞ്ഞീടുകയോ താൻ
നാണക്കേടു വരുന്നതിനേക്കാൾ പ്രാണൻതന്നെയുപേക്ഷി
ക്ക നല്ലു എന്നു മാനസതാരിലുറച്ചു വഹ്നിതന്നെ ജ്വലിപ്പി
ച്ചുപാൎത്ഥൻ അഗ്നികുണ്ഡവും തീൎത്തിതുപാൎത്ഥൻ ഒത്തവ
ണ്ണം ചിതകളുമിട്ടു ചെന്നുസ്നാനവുംചെയ്തുസരസ്സിൽനിൎമ്മല
മായ മാററുമുടുത്തു ഗാണ്ഡീവമായി വില്ലുമെടുത്തുപാണ്ഡവ

ൻതിരുനാമംജപിച്ചുമാധവനുടെ നൽതിരുമേനിചേതസ്സി ങ്കലുറപ്പിച്ചു ക്ഷേത്യാ കണ്ണടച്ചുടനുള്ളിലെകണ്ണാൽ കണ്ണ ന്റെതിരുമേനിയും കണ്ടുവിഷ്ണോർനായകൻ തന്റെതന യൻ തിണ്ണമോട്ടുടൻനോക്കിയനേരം വാസുദേവൻജഗല്പതി കൃഷ്ണൻ വാസവാദികൾക്കുപ്പന്നദേവൻ വിശ്വനായകനാ കിയദേവനർജ്ജുനന്റെവിശേഷമറിഞ്ഞു അയ്യോകഷ്ടമിതെ ന്നുടെപാർത്ഥൻ തീയിലായിതെന്നോവമൂറച്ചുയാഗശാലയി ൽനിന്നതിവേഗാൽ മാധവനെഴുന്നള്ളുന്നതിപ്പോൾ പാ ൎത്ഥസാരഥിതൻപരിതാപമോർത്തോളം പറവാൻപണിപാ രംഭക്തന്മാരുടെമാനസതാരിൽ നിത്യംവാണരുളുന്നമുകുന്ദൻ ഗാത്രങ്ങൾതളരുന്നിതുപാരം നേത്രങ്ങൾമഞ്ഞീടുന്നിതേററം മഞ്ഞപ്പുട്ടുകിലൊട്ടൊഴിയുന്നു കങ്കണങ്ങൾ കിലുങ്ങുന്നു കൈമേൽപൂമാതിനുടെകാന്തനുമപ്പോൾ പൂമേനിതളരുന്നി തുപാരം പാൎത്ഥാഫൽഗ്ഗുന! വത്സ! വിജയ! ഇത്തരംചില നാമവുമോതി ഭക്തവത്സലനാകിയകൃഷ്ണ നെത്തീവാസവി തന്റെസവിധേ തൃക്കൈകൊണ്ടുപിടിച്ചുവലിച്ചു തീക്കുഴി ക്കൊരുവിൽപാട്ടുപിമ്പെ പാണ്ഡവനും പതിച്ചതുകണ്ടു ഗാണ്ഡീവവും ചുമലിൽധരിച്ചു കണ്ണുരണ്ടും തുറന്നുനോക്കു മ്പോൾ കണ്ണന്റെതിരുമേനിയും കണ്ടുകണ്ടുകൌതുകംപൂ ണ്ടൊരുപാൎത്ഥ നിണ്ടലൊക്കെയകലെക്കളഞ്ഞു പുഞ്ചിരി തൂകിമുൻപിൽനിൽക്കുന്ന ചഞ്ചലാക്ഷനെക്കണ്ടു വിജയൻ കിഞ്ചിൽതാപംകലൎന്നകിരീടി കഞ്ജവൈരിയോടിങ്ങനെ ചൊന്നാൻകീർത്തികെട്ടിട്ടിരിക്കയിൽ നല്ലക്ഷത്രിയൎക്കുമ രിക്കുകയത്രെകാരുണ്യമടിയനിലുണ്ടെങ്കിൽ കാളും തിയ്യിലെ വീണുമരിപ്പാൻ അർജ്ജുനൻമൊഴിയിങ്ങനെ കേട്ടിട്ടർജ്ജുന നോടരുൾചെയ്തു കൃഷ്ണൻഇന്ദ്രനന്ദനഖേദിക്കവേണ്ടാ ഇന്നു ബാലരെക്കവേ കാട്ടാം എന്നു മാധവൻചൊല്ലുന്നനേരം വന്നുനല്ലരഥവുമവിടെഅർജ്ജുനന്റെ കരത്തെപ്പിടിച്ചുസ ജ്ജനപ്രിയനുംരഥമേറി പശ്ചിമദിശിപാൎത്ഥനുമായി വി ശ്വനാഥനെഴുന്നള്ളുന്നപ്പോൾ.

ഇതി സന്താനഗോപാലം രണ്ടാംപാദം സമാപ്തം.

## തൃതീയ പാദം.

എങ്കിലോപണ്ടു വിജയനുമായിപങ്കജനേത്രനാം കൃഷ്ണൻ തങ്കഴൽക്കുപ്പം ജനങ്ങൾക്കുള്ളസങ്കടം പോക്കുന്നദേവൻ ആ രണബാലകന്മാരെയവനാരാഞ്ഞു പോകുന്നനേരം സപ്തസ

മൃഗങ്ങളുംകണ്ടുഉവി സപ്താചലങ്ങളുംകണ്ടു കായാംപൂവൎണ്ണ
ൻെറതേരുമപ്പോൾ വായുവേഗേനഗമിച്ചുചക്രവാളാദ്രികട
ക്കുന്നേരം ചക്രംതിരിഞ്ഞുരഥവും പാരംഭയപ്പെട്ടു പാൎത്ഥനു
പ്പോൾ നാരായണനെത്തഴുകി ശക്രസുതൻഭയം കണ്ടനേരം
ചക്രാധരനരുൾചെയ്തു കുന്തീതനയാവിജയാ! സഖേ! എ
ന്തൊരുഭീതിനിനക്കു കണ്ണുകാണായ്കനിമിത്തം പാരംകണ്ണാ!
വലയുന്നുഞാനോ നിന്മുഖം കാണാഞ്ഞിനിക്കിന്നതൊരു
ന്മേഷമില്ല മുകുന്ദശക്രസുതൻമൊഴി കേട്ടനേരം ചക്രംസ്മരി
ച്ചുമുകുന്ദൻ സൂൎയ്യകോടിപ്രഭയോടും ചക്രംനേരേയുദിച്ചതു
കണ്ടുകൂരിരുട്ടെല്ലാമകന്നിതപ്പോൾ പാരം തെളിഞ്ഞുരഥവും
ശൌരിയുംപാൎത്ഥനും കൂടിവേഗാലാൎയ്യദേശംഗമിക്കുമ്പോൾ
പാലാഴിവൎണ്ണൻവസിച്ചീടുന്ന പാലാഴികണ്ടിതുവേഗാൽ കു
ണ്ഠതനീക്കിനടന്നിതപ്പോൾ കണ്ടിതു വൈകുണ്ഠലോകം ഇ
ണ്ടലകന്നുകൈകൂപ്പി നീലകണ്ഠവന്ദ്യൻപുരമപ്പോൾ അച്യു
തമന്ദിരഭംഗികൃഷ്ണനൎജ്ജുനനോടരുൾചെയ്തു താഴികകാൺക
വിജയ! നല്പപാവക ജാലകംപോലെ എണ്ണുവാനായ് നി
രൂപിച്ചാലതിഭണ്ഡമനന്തനുണ്ടല്ലോ ഗോപുരമൊക്കവെകാ
ൺക അതിശോഭയെന്നേപറയാവു വാപികയിൽതാമരകൾ
നല്പതാപസന്മാരെയും കാൺകസജ്ജനമാനസംപോലെയ
തിലൎജ്ജുന! വെള്ളവുംകാൺകകല്പവൃക്ഷങ്ങൾ കണ്ടായൊ
സഖേ! പുഷ്പലതകൾകരേറി വിഭ്രമം നൽസ്ഫടികങ്ങൾ
കൊണ്ടു ഭദ്രമായ്ചേൎത്തകിടങ്ങും സോമബിംബംതൊഴും
സൌധങ്ങളും ഭീമസഹോദരകാൺക രത്നസമാനദേശേഷു
നല്പഭക്തന്മാർസഞ്ചരിക്കുന്നു ഭക്തിപൂണ്ടുമൃഗപക്ഷികളെ ഉ
ദ്യാനഭൂമിയിൽ കാൺക ചിത്രമായ കൊടിക്കൂറജഗത്തൊ
ക്കെ വീശുന്നതും കാൺക പക്ഷിരാജനതിന്മീതെയുണ്ടു ശി
ക്ഷയോടെവസിക്കുന്നുമതസഖേ നാമിനിവേഗാൽഭക്തവത്സ
ലനെച്ചെന്നുകാൺക നാരായണനുംനരനും കൂടിതേരീന്നു
താഴത്തിറങ്ങി ഉന്നതകാന്തികലൎന്നീടുന്ന പന്നഗരാജനെക്കൂ
പ്പി ആയിരം മസ്തകമുള്ള ഫണിനായകനെത്തൊഴുതാലും
നായകനങ്ങു ശയിപ്പാനൊരു കായഗൃഹവും ചമച്ചുനാരദ
മാമുനിതാനുമങ്ങു നാരായണൻെറ സവിധേ ഭക്തിമുഴുത്തു
ചെല്ലുമ്പോൾ കണ്ടു ഭക്തപാരായണൻദേവൻ വിപ്രബാല
ന്മാരെയെല്ലാമങ്ങുസപ്പരാജോപരിചേൎത്തു ഇന്ദിരാവല്ലഭൻ
താനുമങ്ങു മന്ദമവരോടു ചൊല്ലി രണ്ടുജനങ്ങൾവരുന്നവരെ
കണ്ടിതോബാലകന്മാരെ! ആരെന്നറിഞ്ഞിതോനിങ്ങളെന്നു

നാരായണൻമൊഴികേട്ടു ഒമ്പതുബാലകന്മാരും ചൊന്നാർത്ത
ന്വരാനെയറിഞ്ഞില്ല വില്ലുകയ്യിൽപിടിച്ചോനെയൊരു തെ
ല്ലുകണ്ടുവരുന്നേരം എന്നുപറഞ്ഞുദശമൻതാനുമിന്ദിരാവല്ലഭ
നോടു നല്ലൊരുബാലനിവനെന്നങ്ങുമെല്ലെദശമനെപുൽകി
മല്ലവൈരിയേയും പാർത്ഥനേയുംമെല്ലെത്തൃക്കൺപാർത്തുനാഥ
ൻ ശ്യാമളയായൊരു കാന്തിയപ്പോൾ കോമളമായിവരുന്നു
ഇന്ദ്രനീലനിറം കണ്ടനേരമിന്ദ്രസുതനും പറഞ്ഞു നീലനിറ
മിത്രയെന്തുമൂലം പാലാഴിമാതിൻകണവ ആയിരംചന്ദ്രമസ്സു
ണ്ടോകൃഷ്ണ ആഴിവർണ്ണന്റെ പുരിയിൽ ഇത്തരംകേട്ടൊരു കൃ
ഷ്ണൻതാനും സത്വരമൊന്നരുൾചെയ്തു ഈരേഴുപാരിനുമുള്ള
പരിതാപമൊഴിക്കുന്നമേഘം നാരായണനെന്നറികനീയുമാ
രാൽ വണങ്ങുവിജയനാരായണൻ തിരുമേനിനരനാരായണ
ന്മാർ വണങ്ങി സൂര്യസഹസ്രമഞ്ചീടുന്നോരു ചാരുകിരീട
വുമായി ബാലചന്ദ്രക്കലപോലെയുള്ള ഫാലദേശേകുറി
യോടും ഊർദ്ധ്വതിലകവും കണ്ടു കൃഷ്ണപാർത്ഥന്മാർ സഞ്ചരി
ക്കുമ്പോൾ ചന്ദ്രസൂര്യന്മാർ നയനയുഗംനിർണ്ണയമാധാരമുണ്ടു
ഹസ്തപത്മങ്ങൾ കൂപ്പുന്ന ജനം ചിത്തപത്മം വിടരുന്നുനാ
സാപുടമതു കണ്ടാലതിഭാസുരമെന്നുപറയാം കുന്ദനിരകൾ
തൊഴുന്നഹരിദന്തവിലാസവുംകാൺക അണ്ഡജരൂപമാം കു
ണ്ഡലങ്ങൾ ഗണ്ഡസ്ഥലേവിലസുന്നുമന്ദസ്മിതമതു കണ്ടാ
ൽനല്ലചന്ദ്രികയെന്നേ പറയാം ഇന്ദിരാനേത്രചകോരയുഗം
നന്നായ്ഭജിക്കനിമിത്തം മേളമെഴുംമുഖപത്മമതിൽ നാള
മാംകണ്ഠമുടയോൻ ശംഖചക്രഗദാപത്മങ്ങളും തൃക്കൈകൾ
നാലിലുമായി നാഭിസരോജേവസിച്ചീടുന്നു വേദവും ചൊ
ല്ലിവിധിയും പീതാംബരമതിന്മീതെ ചേർത്തുചേതോഹ
രം പൊന്നുടഞ്ഞാൺ ഊരുക്കൾജാനുക്കളെല്ലാമതി ചാരുക്ക
ളെത്രയുംകണ്ടാൽ അഞ്ജനസ്തംഭംതൊഴുന്ന ജഗന്മംഗലജംഘാ
യുഗളം പാദഭംഗിനഖശോഭയങ്ങുമോദമോടെ കണ്ടുകൃഷ്ണൌ
ആധിയകന്നു കൈകൂപ്പിയവർമാധവകേശാദിപാദം ആ
ഴിമാതാവും ധരണിയുമുണ്ടാഴിവർണ്ണന്നിരുപാടും മുപ്പത്തുമു
ക്കോടിദേവകളും തത്ഭക്തരായ്സ്തുതിക്കുന്നു ഉർവ്വശിമേനകരം
ഭാദിയാംസ്വർവ്വേശിമാരുകളിച്ചു ഓടക്കുഴൽവിളിനാദം ചി
ലർ പാടിക്കളിക്കയുമുണ്ടുസാമഗാനങ്ങളും ചൊല്ലിചിലർ
നാമസങ്കീർത്തനംപാടി അത്രയല്ലപ്പോഴവിടെ ഒരു വിസ്മ
യമുണ്ടായിവന്നു വിപ്രബാലന്മാരെയെല്ലാംകണ്ടു സർപ്പരാജ
ശയനത്തിൽ അംബുജമങ്കയെത്തന്നെ ചിലരമ്മയെന്നുവി

ളിക്കുന്നു സച്ചിദാനന്ദസ്വരൂപൻ തന്നെഅച്ഛനെന്നും വി
ളിക്കുന്നു ഭൂമിദേവിമൂലനൽകീടുന്നു ഭൂമിദേവകുമാരകന്മാർക്കും
ഘോരമായപടത്തിന്മേൽനിന്നു പാരംചിരിക്കുന്നു ബാലർ
നാരായണൻതിരുമാറിൽതന്നെ സ്വൈരംവസിക്കുന്നു ബാ
ലർ തൃക്കൈകൾ കൊണ്ടുടുക്കുമ്പോളവർ സൌഖ്യമായുറ
ങ്ങുന്നു നാരഭോവരസങ്ങൾകണ്ടു പാരംചിരിക്കുന്നുബാലർ
കൃഷ്ണനുംപാർത്ഥനുംകൂടിവീണു വിഷ്ണുപാദത്തിൽവണങ്ങി ത
ല്ലാദംകൂപ്പുമവരെക്കണ്ടു ഗംഭീരവാരിധിനാഥൻ മന്ദസ്മിത
ത്തോടുകൂടെയപ്പോൾ മന്ദമായങ്ങരുൾചെയ്തു ഉണ്ണികളേ! കൃ
ഷ്ണാ! പാർത്ഥാ! ചൊൽകദണ്ഡമെന്നീ സുഖമല്ലീനന്ദഗോപാ
ദികളെല്ലാമങ്ങുനന്നായ് സുഖിച്ചിരിക്കുന്നോ ധർമ്മജാതികളും
ഭൂമിതന്നിൽ ധർമ്മേണവാണിരിക്കുന്നോ നിങ്ങളെകാൺക
നിമിത്തമതി ധന്യനായ്വന്നിതുഞാനും നിങ്ങളിരുപേരുംകൂടി
ത്തന്നെയിങ്ങുവരുവതിനായി ഗൂഢനാംവിപ്രന്റെ ബാല
കരെ പത്തിനേയും ഞാൻവരുത്തി മാനുഷഭാവേനനിങ്ങ
ൾക്കുള്ളമാലിന്യവുമകറ്റേണം വിപ്രനുബാലരേനൽകിന
ല്ലനുഗ്രഹം മേടിച്ചു കൊൾവിൻ പാരിനുഭാരമകന്നാൽപി
ന്നെ പാരാതെയിങ്ങുവരേണം ഭൂലോകനായകൻതന്നെ വി
പ്രബാലരോടങ്ങരുൾ ചെയ്തു ഉണ്ണികളെനിങ്ങളിപ്പോൾത
ന്നെ കണ്ണനോടൊരുമിച്ചുപോക അച്ഛനുമമ്മയും കാണാ
ഞ്ഞിട്ടു ദുഃഖിച്ചിരിക്കുന്നുപോലും ഇത്തരംകേട്ടൊരുനേരത്ത
വർപത്തുകരഞ്ഞുതുടങ്ങി ഞങ്ങൾക്കെളുതല്ലപോവാനെന്ന
ങ്ങുണ്ണികളുംപറയുന്നു അമ്മയിവിടെയുണ്ടെന്നങ്ങവരംബു
ജമങ്കയെക്കാട്ടി അച്ഛനെചോദിച്ചനേരത്തവരച്യുതൻ താ
നെന്നുചൊല്ലി ആശ്ചര്യമെന്നരുൾചെയ്തു ജഗത്സാക്ഷിയാ
യോരുഭഗവാൻ എന്തുപായമിനിയെന്നുകൃഷ്ണൻ ചിന്തിച്ചി
രിക്കുന്നനേരം പോകയെന്നുകടാക്ഷിച്ചങ്ങപ്പോൾ പോവാ
ൻമുതിർന്നാരവരും തേരിലെടുത്തുകരേറ്റി കൃഷ്ണനാരണബാ
ലരെയെല്ലാം നാഥനോടങ്ങയപ്പിച്ചുപിന്നെ നാഥനും പാ
ർത്ഥനുമായി ഭൂലോകംനോക്കി നടന്നുപിന്നെ ലീലാമനുഷ്യ
നുംകൂടി പങ്കജനേത്രൻകിരീടിയുമായ് ശംഖംമുഴക്കിച്ചുവേ
ഗാൽ ദ്വാരകാതന്നിലും ചെന്നുപുക്കു വാരിജാക്ഷന്റെരഥ
വും പുഞ്ചിരിതൂകിവിജയൻ തന്നോടഞ്ചിതവർണ്ണനുംചൊ
ന്നാൻ വാസവനീചെന്നു വേഗാലിനുഭൂസുരനെവരുത്തേ
ണം അന്നേരംപത്നിയുമായിവിപ്രൻ ഖിന്നനായങ്ങിരിക്കു
ന്നുസോമവാരവ്രതംനോറ്റു ഗണഹോമവുമെത്രകഴിച്ചു പി

ന്നെത്തിരുവോണമൂട്ടി യെത്രഅന്നദാനങ്ങളുംചെയ്തു വിപ്ര രുമെത്രജപിച്ചുപിന്നെസപ്പബലികഴിച്ചീലെ ഒന്നുചെയ്യാ ഞ്ഞിട്ടുമല്ലയിതു വന്നുഭവിച്ചവിധിയാൽ ഇന്നിനിപാത്ഥൻ മരിച്ചുവെങ്കിൽ നമ്മുടെ ദുഷ്ക്കമ്മമേററം ഇങ്ങിനെയോരോ ന്നുചൊല്ലി യവരങ്ങിരിക്കുന്നോരുനേരം വാമഭാഗമിളകുന്നി തപ്പോറം ഭൂമിദേവിതരുണിക്കനാലുദിക്കിങ്കലും നോക്കുംനേ രം നാലുവേദപ്പൊരുളായോൻ ചാലേനിരന്നരഥത്തിൽ പലബാലന്മാരുമായ്വരുന്നു ചണ്ഡകരോദയംപോലെകണ്ടു പാണ്ഡവൻഗാണ്ഡീവമോടും കണ്ണനെ കാൺകനാമെന്നു ചൊല്ലി കണ്ണുനീരുമൊലിപ്പിച്ചുതിണ്ണമുഴറേറാടെ ചെന്നിട്ടു വർ കണ്ണനെക്കണ്ടുവണങ്ങി ബാലാക്ക്കാന്തികലന്നീടുന്ന മൌലിയിൽ പീലിയുമായിബാലകരേയും ധരിച്ചുപിന്നെ ഫാലതിലകവുംചാർത്തി ആയിരം ചന്ദ്രനുദിച്ചപോലെ ആ നനകാന്തികലന്നു മേളമെഴുംമുഖപത്മമതിൻ നാളമാംകണ്ഠ മുടയോൻ അത്തലോംപൂവിനുണ്ടാക്കുമുടനത്തിരുനാസമുട യോൻ മംഗലശ്രീകരങ്ങളിൽ തന്നെയംഗദകങ്കണങ്ങളും ശൃംഗാരമേറ മുദരമതുംഭംഗിയാമൂരുയുഗവും ജാനുക്കറംജംഘ കളെല്ലാമങ്ങുമാനസേമാനിച്ചുനിത്യം പങ്കജപാദങ്ങറംരണ്ടു മവർ സങ്കടംനീക്കിവണങ്ങി തൃക്കരംകൊണ്ടൊരുബാലക നെ പുഷ്കരനേത്രനെടുത്തു പൃഥ്വീസുതന്നുകൊടുക്കയെന്നു പാർത്ഥന്റെകയ്യിൽകൊടുത്തുവിപ്രന്നും കൌതുകമോടെനി ന്നുക്ഷിപ്രംകിടാവിനെവാങ്ങി മാധവൻപിന്നെയുംനൽകീ ടുന്നു ഭൂമിദേവന്നു കൊടുപ്പാൻ പത്തുകിടാങ്ങളെ വാങ്ങി പാത്ഥൻ പൃത്ഥ്വീസുരന്നു കൊടുത്തു പത്നികയ്യിൽകൊടുക്കു ന്നിതപ്പോറം പത്നി മുലകൊടുക്കുന്നു സന്തോഷവാരിധിത ന്നിലവർ നീന്തിക്കളിച്ചുതുടങ്ങി ദേവദേവജഗന്നാഥകൃഷ്ണ! ദേവകീപുത്ര!മുരാരേ! എന്നെയുമുണ്ണികളേയുംകൃഷ്ണ നന്നായ്ക്ക ടാക്ഷിച്ചുകൊറംക സേവകന്മാരിലൊരുത്തനെന്നു ദേവക രുതേണമെന്നെ അർജ്ജുനാനിൻകൃപാകൊണ്ടുതന്നെ അച്യു തന്റെകൃപയുണ്ടായ് നല്ലതുതന്നെനിനക്കു വരുമില്ലൊരുസം ശയംപാത്ഥ! ചൊല്ലെഴും വില്ലാളിയെന്നുള്ളൊരു ചൊല്ലൊ രുനാളുമെ പോകാ ഊഴിയതിലനേകംനാറം നീയുംസൈ്വ രമായ്ത്തന്നെവസിക്ക ഭൂലോകപാലകനീയുമങ്ങു മോദേന പോകവിജയ! എന്നാലകത്തോട്ടു പോകയെന്നു നന്ദഗോ പാത്മജൻ ചൊന്നാൻ നാരികറം പ്രീതിവരുത്തീടുന്നൊരാഗ മക്കാതലാംദേവൻ നാരികളും പതിനാറായിരം ദാരകന്മാരു

മനോജ്ഞം ദ്വാരകയാം പുരിതന്നിലതിമോദം കലർന്നുവസിച്ച സന്താനഗോപാലമാമിക്കഥ സന്തതം ചൊല്ലിസ്തുതിച്ചാൽ ചിന്തിച്ചവണ്ണംലഭിക്കുമതി സമ്പത്തുവർദ്ധിക്കുമേററം സന്തതിയുണ്ടാം ഗുണങ്ങളും നല്ല ബന്ധുസൌഖ്യങ്ങളുമുണ്ടാം നാരായണായ നമസ്തേ ഹരേ നാരായണായ നമസ്തേ!

ഇതി വടക്കൻസന്താനഗോപാലം സമാപ്തം.







